# ആചാരബോധിനി

## നാലാം ഭാഗം.

# മുഖവുര

മനുഷ്യരുടെ സ്ഥിതി 'ചൊട്ടയിലെ ശീലം ചൊടലയിലെ' പോകയുള്ളുവെന്നാകകൊണ്ടു കുട്ടികളെ ബാല്യദശയിൽ സദാചാരമാർഗ്ഗങ്ങളിൽക്കൂടെ നടത്തുവാൻ പഠിപ്പിക്കേണ്ടതാകയാൽ ആ ഒരു ഉദ്ദേശം മാത്രമാണ് എന്നെ ഈ ഗ്രന്ഥരചനയിൽ പ്രേരിപ്പിച്ചിട്ടുള്ളത്.

ഇതിൽ കൊച്ചിസംസ്ഥാനത്തിലെ വിദ്യാഭ്യാസവകുപ്പിൽ ഉണ്ടായിട്ടുള്ള നവീന കോഡു അനുസരിച്ചു ശിശുത്തരം മുതൽ നാലാംതരം വരെയുള്ള ക്ലാസ്സുകളിലെ വിദ്യാർത്ഥികളുടെ ധാരണാശക്തിക്കു തക്കവണ്ണമുള്ള അഞ്ചുഭാഗങ്ങളടങ്ങീട്ടുണ്ട്.

വിദ്യാഭ്യാസമേലധികാരികളുടെ ദൃഷ്ടി ഈ 'ആചാരബോധിനി'യിലും പതിയുവാനിടവന്നാൽ എന്റെ ഈ ഉദ്യമം സഫലമായെന്നു കരുതി സന്തോഷിക്കാവുന്നതിനാൽ ആ മാന്യന്മാരുടെ ദൃഷ്ടിയെ

നാതിലേയ്ക്കു സവിനയം ക്ഷണിച്ചുകൊണ്ടു ഈ പുസ്തകം പരിശോധിച്ചു സദയം അഭിപ്രായമയച്ചുതന്നിട്ടുള്ള മഹാമനസ്കരായ മാന്യന്മാരോടു ഹൃദയപൂൎവ്വം നന്ദിപറഞ്ഞുകൊള്ളുന്നു.

ഗ്രന്ഥകൎത്താവ്.



'ആചാരബോധിനിയിതി-
ന്നാചാൎയ്യനിലയുള്ളനിസ്തുലകവിശിഷ്ടർ
വാചാ ചെയ്ത സമൎപ്പണ-
മാചാരമുറയ്ക്കുതോറ്റുകൊണ്ടേൻ ഞാൻ. ൨

| | |
|---|---|
| കൊടുങ്ങല്ലൂർ<br>1058 കന്നി 12-ാംനു- | കൊടുങ്ങല്ലൂർ കുഞ്ഞിക്കു<br>ട്ടൻ തമ്പുരാൻ. |



# അഭിപ്രായങ്ങൾ.

---

നിങ്ങളുടെ പുസ്തകം മുഴുവൻ വായിച്ചുനോക്കി. അതിൽ കുട്ടികൾക്കു ഉപയോഗകരങ്ങളായ പല സംഗതികളും അടങ്ങീട്ടുണ്ട്. ഇതിൽ ശിശുതരം മുതൽ നാലാംതരംവരെ കുട്ടികൾക്ക് അറിയേണ്ടതായ സംഗതികളെ അവരുടെ ബുദ്ധിയുടെ വളൎച്ചയ്ക്കനുസരിച്ചു ക്രമപ്പെടുത്തിയിരിക്കുന്നു. രീതിയും വളരെ നന്നായിട്ടുണ്ട്. നിങ്ങളുടെ ഈ ഉദ്യമം എല്ലാംകൊണ്ടും സഫലമായി തീൎന്നിരിക്കുന്നുവെന്നാണ് എനിയ്ക്കു തോന്നുന്നത്. ഇനി ഈ മാതിരിയിലുള്ള ഉദ്യമങ്ങളിൽ നിങ്ങൾ ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചുകാണുവാൻ ഞാൻ ജഗദീശ്വരനെ പ്രാൎത്ഥിയ്ക്കുന്നു.

ഇരിങ്ങാലക്കുട
1088 തുലാം 14-ാംനു-

പള്ളിയിൽ കുഞ്ഞുമേനോൻ ബി. എ. യൽ. ടി. ഹെഡ്മാസ്റ്റർ ഹൈസ്കൂൾ ഇരിങ്ങാലക്കുട.

---

പ്രീതിബഹുമാനപുരസ്സരം അയച്ചുതന്ന 'ആചാരബോധിനി' എന്ന പദ്യപുസ്തകം ആമൂലചൂഡം അനന്യചിത്തനായി വായിച്ചു. കവിതയുടെ സൌകൎയ്യവും ഗ്രാഹ്യങ്ങളായ വിഷയങ്ങളുടെ പ്രാചുൎയ്യവും അതിശയനീയംതന്നെ. ഈ കൃതി ബാലപാഠത്തിന്നു പാഠശാലകളിൽ ഉപയോഗിച്ചാൽ ബാലന്മാൎക്കു ഗ്രഹിക്കേണ്ടുന്ന ആചാരങ്ങൾ അനായാസേന ഹൃദയംഗമങ്ങളാകുമെന്നുള്ളതു നിസ്സംശയമാകുന്നു. ഈവിധമുള്ള കൃതികളിൽ മേലാലും മനഃപ്രവേശമുണ്ടായി വരുവാനായി സൎവ്വസാക്ഷിയായ ജഗദീശ്വരനെ പ്രാൎത്ഥിക്കുന്നു.

എറണാകുളം
1088 മീനം 9-ാംനു-

ഇക്കണ്ടത്തു കൃഷ്ണൻവാരിയർ, സീനിയർ മലയാളം പണ്ഡിതർ കോളേജ് എറണാകുളം.

---

നിങ്ങൾ സ്വഹസ്താക്ഷരത്തിൽ പ്രാഥമികവിദ്യാലയങ്ങളുടെ ആവശ്യത്തിലേക്കായി എഴുതി ഉണ്ടാക്കിയ 'ആചാരബോ

ധ്വനി' എന്ന പുസ്തകം ഞാൻ വായിച്ചു. വിഷയങ്ങൾ ആവശ്യമുള്ളവയും രചനാലളിതവുമാകുന്നു. മിക്ക മലയാളപുസ്തകങ്ങളിലും കാണാവുന്നതായ ചില ലഘുവായ ന്യൂനതകൾ ഇതിലും ഇല്ലെന്നില്ല. ഇവയെ പുസ്തകം അച്ചടിപ്പിക്കുന്നതിന്നു മുമ്പു എളുപ്പത്തിൽ പരിഹരിക്കാവുന്നതാണ്. ഈ പുസ്തം പ്രാഥമിക പാഠശാലകളിലെയ്ക്കു വളരെ ഗുണകരമായിത്തീരും എന്നാണ് എന്റെ അഭിപ്രായം.



തൃശ്ശിവപേരൂർ
1088 ഇടവം 12-ാംനു-

പി. ശങ്കുണ്ണിമേനോൻ ബി. എ. യൽ-ടി. ഹേഡ്മാസ്റ്റർ
ഹൈസ്കൂൾ
തൃശ്ശിവപേരൂർ.

# ആചാര
# ബോധിനി

---

## നാലാം ഭാഗം

---

1 ഈശ്വരൻ പാദ മുൻകാമ്പിൽ
ശാശ്വത ശ്രദ്ധയോടുമേ
വിശ്വസിച്ചു നിനച്ചീടിൽ
വിശ്വകർത്താവു കാത്തിടും

2 രണ്ടുവാക്കുകളോതേണം
കണ്ടമാത്രയിലാരോടും
വേണ്ടതല്ലാതെ ചൊല്ലീടി-
ലുണ്ടാം ദോഷം പലേവിധം.

3 മറ്റുള്ളവർക്കു സന്തോഷം
പറ്റുവാൻ തക്ക പോലവേ
തെറ്റു വിട്ടു നടന്നാകിൽ
ചെറ്റു മേലില്ല സങ്കടം.

4 അരുതേ സാഹസം ചെയ്യു-
മൊരുനാളു മൊരുത്തനും
കരുത്തനാകിലും നാശം
വരുത്തുന്നൊന്നിതല്ലയോ.

5 മതിയിൽച്ചിന്ത ചെയ്തിട്ടു
ധൃതി വിട്ടുള്ള കാര്യവും.
ഗതി പാർത്തിട്ടു ചെയ്യോർക്കി-
ന്നതിയാം നന്മ വന്നിടും.

6 കാലമാകാതെ യാതൊന്നും
വേല ചെയ്താൽ ഫലം വരാ.
കാലേ കൂട്ടി വളം ചേർത്താ-
ലൂലം വൃക്ഷങ്ങൾ കായ്ക്കുമോ?

7 കൂട്ടരോടൊത്തു കൂത്താടി-
ക്കൂട്ടം കൂടാതെ സാദരം.
മുട്ടാതെ നിത്യ കൃത്യങ്ങൾ
ചിട്ടവെച്ചു നടത്തണം.

8 വിഷ്ടപത്തികളാരോടു-
മിഷ്ടവാക്കുരചെയ്യണം.
നഷ്ടമുണ്ടോ നമുക്കന്യർ
പുഷ്ടമോദം രസിക്കുകിൽ?

9 സാരമാം ശീലമോടൊപ്പം
ചേരണം ധൈര്യമെപ്പോഴും
നിരാസം പരർ കാണിച്ചാ-
ലാലസത്ത നടിക്കൊല്ലാ.

10 കോപമാം ബാധയേറെന്നാൽ
താപവും മൃത്യുവും വരാം.
ആപത്തിലാതമീവണ്ണ-
മാ പതിക്കാതെ കാക്കണം.

11 അന്യനാളുത്സരിച്ചെന്ന
മന്യായക്രിയ ചെയ്യുകിൽ
ധന്യനായാലുമായാൾക്കും
ദൈന്യമൊന്നേ ഭവിച്ചിടൂ.

12 ചെറുമീഷ്യമനസ്സിങ്കൽ
പാറുകിൽക്കേമനാകിലും
ഉററ ബന്ധുക്കളും കൂടി-
ക്കററം ചൊല്ലീടുമേററവും.

18 തെല്ലുമിദ്ദോഷമേല്ക്കാതെ
കല്ലുപോലെമനസ്സിനെ
ചൊല്ലുക്കൂടുന്നകർമ്മത്തിൽ
ചെല്ലുമാറാക്കി വെയ്ക്കണം.

14 വലിപ്പംതാൻ നടിച്ചെന്നാൽ
ചലിക്കും ചിത്തമെപ്പോഴും
കലിയും വന്നുകൂടീടും
വലയും നിലയും കെടും.

15 ഭൂഷണങ്ങളിലാശിച്ചി-
ട്ടീഷലെന്ന്യേ ഗൃഹത്തെയും
തോഷമോടിങ്ങു വിററീടും
ഭോഷനോ മാന്യനായ്‌വരാ.

16 ശ്രദ്ധയാം കല്പവൃക്ഷത്തെ
ശുദ്ധമാം ബുദ്ധിഭൂമിയിൽ
ബദ്ധമൂലം വളർത്തീടിൽ
സിദ്ധംകാമിച്ചതൊക്കയും.

17 നിത്യവും വിട്ടുകൂടാതി-
ങ്ങത്യന്തം മോദമോടു താൻ
ശ്രുത്യർത്ഥമാകുമുത്സാഹം
കൃത്യംകൈക്കൊണ്ടു വളർത്തണം.

18 ഉത്സാഹമോടു ചെയ്യേണം
നത്സാരാർത്ഥങ്ങളൊക്കയും
ഉത്സവം കാര്യസാദ്ധ്യത്തിൻ-
മത്സരത്തിൽവരുംദ്രുതം.

19 അന്തരം പോലെയുത്സാഹാൽ
നന്മയായുള്ളകർമ്മവും
കന്മഷം വിട്ടു ചെയ്യേങ്കിൽ
ചിന്മയാത്മാവിനിഷ്ടമാം.

20 സത്തുക്കൾനാലപേക്ഷ്ളി-
ലെത്താംകൌതുകമേല്പുവാൻ
ഉത്തുംഗശ്രദ്ധയാ കർമ്മ-
മെത്രയും മോദേന ചെയ്യണം.

21 വിത്തം, വിദ്യ, ഗുണം, കീർത്തി,
സത്തമത്വം, വിവേകവും
ഇത്തരം നന്മവന്നിടാ-
നുത്തമം ശ്രദ്ധ കാരണം.

22 ചീത്തമാർഗ്ഗത്തിലുത്സാഹം
ചേർത്തീടൊല്ല കിടാങ്ങളെ
ആർത്തിവന്നീടുമുൾത്തട്ടിൽ
കീർത്തിയും കെട്ടുപോയിടും.

23 ബാലക്കുത്സാഹമില്ലാഞ്ഞാൽ
കാലന്തോറും പരീക്ഷയിൽ
തോലിവന്നീടുമെന്നല്ല,
മാലിന്യം മൂലമായ്യുതം.

24 ധീമന്മാരെന്നുമുത്സാഹി
കാമത്തെക്കൈവരുത്തുവാൻ
സാമോദമിങ്ങയത്നിച്ചു-
ക്ഷേമൈശ്വര്യേനവാണിടും.

അല്ലലെല്ലാം സഹിച്ചിട്ടും
ചൊല്ലുറ്റ ഭഗീരഥൻ
മെല്ലവെ ഗംഗയെ ഭൂവി-
ലുല്ലസിപ്പിച്ചതില്ലയോ?



ആചാര

# ബോധിനി

ഒന്നാം ഭാഗം.

1 സദാചാരങ്ങളൊക്കെയും
സദാ ബോധിച്ചുകൊള്ളുവാൻ
നിദാനം സജ്ജനത്തിന്റെ
പാദാംഭോജങ്ങളാശ്രയം.



2 സാരമാമുപകാരങ്ങൾ
പാരമന്യന്നു ചെയ്യണം.
ക്രൂരകർമ്മങ്ങളിൽ ചിത്ത-
പ്രേരണം ചീത്തതന്നെയാം.

3 ജലദാനം ചെറുപ്പത്തിൽ
നലമായ് ചെയ്ക കാരണം
ഫലമായിട്ടു നീർകൊള്ളും-
ഫലമേകുന്നു തെങ്ങുകൾ.

4 ഇപ്രകാരം മഹത്തുക്കൾ
സപ്രമോദം കൃതജ്ഞരായ്
ക്ഷിപ്രം നന്മകൾ ചെയ്യുന്നു-
ന്നിപ്രപഞ്ചത്തിലാകവേ.

5 അത്യാവശ്യങ്ങളല്ലാത്ത-
ത്ത്യായാസേന വാങ്ങൊലാ
പ്രത്യേകമിതു നോക്കേണ-
മിത്യേവം ഗുരുശാസനം.

6 ദായാദി സ്നേഹമില്ലാതെ
മായാകർമ്മങ്ങളെ ചെയ്യുകിൽ
പോയാണവൻ കാൎയ്യമൊക്കാ-
നായാസം തീരുമസംശയം.

7 തോയം തീരെ വരണ്ടാലും
പായലപ്പൊഴുതിൽസ്സദാ
ആയതസ്നേഹമൊത്തന്യ-
മായാനപ്പെട്ടു വാണിടും.

8 ആപത്തിൽപോലുമപ്പോഴും
താപപ്പെടാറിവണ്ണമെ
ഒപ്പം തന്നെ വസിക്കുന്നോ-
നിപ്പാരിൽ തക്ക മിത്രമാം.

9 രാജമാഹാത്മ്യമോർത്തെന്നും
പൂജചെയ്യിൻ മഹീശനെ
ദൈവത്തെപ്പോലെ രക്ഷിപ്പോൻ
ഭുവിൽ ഭൂമിപനല്ലയോ?

10 ജാതിധൎമ്മം പിഴയ്ക്കാതെ-
നീതിയെക്കാത്തുവാഴ്‌വാൻ
ഭീതികൂടാതെ യത്നിച്ചാൽ
ഭൂതികൂടിസ്സുഖിച്ചിടാം.

11 കൎമ്മംകൊണ്ടു ഭവിക്കുന്ന
നാനാജാതികളാൎക്കുമേ
ശൎമ്മത്തോടു വസിപ്പാൻതൻ-
ധൎമ്മംപോലെ നടക്കണം.

12 സത്യമെന്നുമുരയ്ക്കണം
സ്തുത്യമാം തൊഴിൽ ചെയ്യണം
നിത്യമാം ദൈവമെന്നോൎത്തു-
കൃത്യം ചെയ്യുന്നതുത്തമം.

13 നിത്യവും സൂൎയ്യചന്ദ്രന്മാ-
രത്യന്തം തെളിവോടു താൻ
സത്യത്തെക്കാത്തുകൊണ്ടല്ലോ
കൃത്യം തെറ്റാതെ ചെയ്യുന്നു.

14 വന്നദുഃഖങ്ങളൊക്കെയു-
മന്നനായിസ്സഹിച്ചുമേ
മുന്നം സത്യം, ഹരിശ്ചന്ദ്ര-
മന്നൻ പാലിച്ചതില്ലയോ?

15 മോഷണം കൊണ്ടു ദോഷങ്ങ-
ളീഷലില്ല വരും ദൃഢം
മോഹൻ വൈദേഹിയെക്കട്ട-
ദോഷത്താൽ കെട്ടു രാവണൻ.

16 തന്നെ ള്ളോരോടു കൂടിട്ടു-
തന്നെ സ്സേവിച്ചുമിപ്പൂരൊ
വന്നൊരിട്ടന്നൊരാപത്തിൽ-
നിന്നെന്നും കാത്തു കൊള്ളണം.

17 വിപത്തിൽപ്പെട്ട സുഗ്രീവ-
കപിരാജനെ രാഘവൻ
സ്വബലം ബാലിയെക്കൊന്നും
കപിരാജ്യം കൊടുത്തുപോൽ.

18 നിജഭക്തർക്കുവേണ്ടിട്ടു-
ന്നീചമാം വേല ചെയ്തിടും
അജനാം മാധവൻ പണ്ടാ-
വിജയത്തേർ തെളിച്ചതേ.

19 ക്ഷാമം ക്ഷമയ്ക്കു വന്നാകിൽ-
ക്ഷേമം താനേ നശിച്ചുപോം
കാമവും വ്യർത്ഥമായ്ത്തീര-
മാമയം ചേരുമാറാവും.

20 കൎമ്മത്താൽ ക്ഷമകവിന്ദ്രാര-
ക്ഷേമനായ ജയദ്രഥൻ.
ഭീമൻ വൈരൂപ്യമേകിട്ട-
ക്ഷേമം കാട്ടിൽ തപിച്ചപോൽ.

21 ശത്രുത്വം തങ്ങളിൽ കാട്ടാതെ-
മിത്രഭാവം നടിയ്ക്കുകിൽ
പാൎത്ഥരെ കൌരവൻപോലെ
ശത്രു ലാക്കിൽ ചതിച്ചിടും.

22 അന്തരംഗനിലം നല്ല-
ചിന്തയാകുന്ന തൂമ്പയാൽ
ചന്തമോടു കിളച്ചെങ്ങും
താന്താൻ നേരെ നിരത്തണം.

23 വരവാസനയാം ബീജം
കരളാം വയലിൽപ്പരം
തരമോൎത്തു വിതയ്ക്കേണം
നാൽ വിദ്യവിളഞ്ഞിടാൻ.

24 വളൎന്ന ഗുരുവിശ്വാസം
മുളയിൽ തൊട്ടു നിത്യവും
വളമായ്ച്ചേൎക്കിൽപ്പാരം
വിളയും വിദ്യയാം ഫലം.

25 ഗുരുവിൻപ്രീതിയാം വെള്ളം
പരവം പാഞ്ഞു പാറുകിൽ
പെരുത്തു വിദ്യയാം ധാന്യം
തരും നിങ്ങൾക്കു സാദരം.

26 വടിവിൽബുദ്ധിയാം വാളാൽ
മടിയാം കളയാകവെ
അടിയോടങ്ങറുക്കാതൊ–
ലിടിയും സൽഫലാഗമഃ.

27 വളരെദ്ദിവ്യമാം വിദ്യാ–
കളമക്കൃഷിചെയ്യുകിൽ
വിളയും പ്രജ്ഞയാം വിത്തു–
കളയും ജ്ഞാനമൂഴിയിൽ.

28 നാലമോടു നിവാസത്തിൽ
പലരും വന്നു വാണിടും.
കാലമെല്ലാം നിറച്ചാതെ–
പിലയും വെള്ളമാമുമേ.

29 ജ്ഞാനമാകുന്ന വിത്തത്തി–
നൂനം മേല്ക്കില്ലൊരേടവും
ഏനംപോലെല്ലുമേ നല്ല
മാനമിടുന്ന മുള്ളവർ.

30 നാശമില്ലാത്തൊരീ വിത്ത-
മാശയെല്ലാമണച്ചിടും
ലേശവും കള്ളർ കൈവയ്ക്കാ
ക്ലേശമില്ലിതു പോറുവാൻ.

31 കരമൊട്ടു മൊടുക്കേണ്ടാ
വരവിൽക്കുറവും വരാ.
അരചൻ കൂടി മാനിക്കും
പരമെങ്ങും പുകഴ്ന്നിടും.

32 ഗുണയോഗങ്ങളെച്ചൊന്നാലും
ഗുണം ചെയ്തീടുമിദ്ധനം
ഗുണമേ ചെയ്തിടൂ നിത്യ-
മണ്ണും ചിത്തസൗഖ്യവും.

33 ജീവഹാനിവരുന്നേരം
ദേവലോകത്തിലെത്തുവാൻ
ജീവനാകുന്നൊരീ വിത്തം
പാവനം മോക്ഷദം ധ്രുവം.

34 ബലം കുറഞ്ഞീടിന്ന സാധുവോട-
ള്ളലമ്പുവാൻ ശക്തർ നിനച്ചീടാതെ
ബലത്തെസ്സവക്ഷയം കൊടുപ്പാ-
നലസ്ഥനാം മാനുഷർ ബുദ്ധിപെട്ടും.

35 കുറച്ചിലന്യൎക്കു വരും വിധത്തിൽ
പറഞ്ഞുപോകാനരുതൊരുവാക്കുപോലും
ഉറച്ചുവാക്കോതണ, മന്യർ താനാൽ
മറച്ചു വെയ്ക്കാതെ പുകഴ്ത്തിടേണം.

36 കടുത്ത ചിത്തത്തൊടു വല്ലതും നാം
കൊടുത്തുപോകൊല്ല, കനിഞ്ഞുവേ
ണം.
അടുത്തുകൂടീട്ടതിമോദി ചൊല്ലി-
പ്പടുത്തപാപമല്ലൊല്ല, വിനീതി വേണം.

37 കുലപ്പുകഴ്ച്ചക്കു ഗുണം നിനച്ചാ-
റിലച്ചു നന്നായിനടന്നിടേണം
നിലച്ചു തെറ്റീട്ടടിവെച്ചുപോയാൽ
കലച്ചുമേ കൊമ്പനുമെന്ന സിദ്ധം.

38 ചതിക്കുവാൻ തക്കതരം നിനപ്പോൻ
പതിച്ചിടും ദുഃഖകൂപമദ്ധ്യേ
കൊതിച്ചതോ കിട്ടുകയില്ല, സ്വച്ഛി-
സ്ഥിതിക്കയോഗാശയമാക്കുകാണാം?

39 പരക്കുപാരം ഫലമുള്ളകാൎയ്യം
പരം പ്രയത്നിച്ചലിവോടു കൂടി
തരത്തിനൊക്കും പടി ചെയ്യുവോരെ-
പ്പരൻചിരാരമാവു ണർത്തുമല്ലോ.

40 വിദ്യാവിശേഷകൃഷി കൊണ്ടു ഫലം
(തൊടാത്ത-
വിദ്യാൎത്ഥികൾക്കു മധുരപ്പലഹാരമാ
(യും
ആചാൎയ്യൎക്കുമൊരു വിനോദനമാ
യുമുള്ളീ-
'ആചാരബോധിനി' ശുഭാസ്പദമായ്വര
(ട്ടെ.

സമാപ്തം.



